# ഓർത്തഡോക്സ് യൂത്ത്

## ഓർത്തഡോക്സ് യുവജനപ്രസ്ഥാന പ്രസിദ്ധീകരണം.

പുസ്തകം 1 ‖ 1959 ഫെബ്രുവരി 10 ‖ ലക്കം 7

"മനുഷ്യൻ അപ്പംകൊണ്ടു മാത്രമല്ല, ദൈവത്തിൻെറ വായിൽകൂടി വരുന്ന സകല വചനംകൊണ്ടും ജീവിക്കുന്നു." (മത്തായി 4: 4)

## വിഷയവിവരം.



കുണ്ടറ സിറിയൻ സെമ്മനാരിയിൽ നിന്നും

ചീഫ് എഡിറ്റർ:—ഡീക്കൻ ഡാനിയേൽ എൻ. വറുഗീസ് M. A., B. T.

## സുറിയാനി വിശേഷദിവസങ്ങൾ

### ഫെബ്രു: 12—മാർച്ച 12

ഫെബ്രു: 13–14 മാർ ഏലിയാസ് തൃതീയൻ പാത്രിയർക്കീസിന്റെ ഓർമ്മ (മഞ്ഞനിക്കര)

" 23 മാർ ദീവന്നാസ്യോസിന്റെ ഓർമ്മ (കോട്ടയം സെമ്മി:)

" 24 മാർ മത്തായി ശ്ലീഹായുടെ ഓർമ്മ

മാർച്ച് 4 പാതിനോമ്പ്

---

(16-ാംപേജിൽനിന്നും തുടർച്ച)

കോട്ടയം ഭദ്രാസനത്തിലെ ഓർഗനൈസറന്മാരുടെ ഒരു സമ്മേളനം മാർ ഈവാനിയോസ് തിരുമനസ്സിലെ അദ്ധ്യക്ഷതയിൽ ജന: 30-ാംനു മാർ ഏലിയാചാപ്പലിൽ വച്ചു കൂടി. സ്റ്റാമ്പുവില്പനയുടെ കണക്കും പണവും എത്രയുംവേഗം ജനറൽസെക്രട്ടറിയെ ഏല്പിക്കണമെന്നും, ഭദ്രാസനവാർഷികം ഏപ്രിൽ ആദ്യം നടത്തണമെന്നും തീരുമാനിച്ചു. വാർഷികനടത്തിപ്പിലേക്ക് ഒരു കമ്മററിയേയും തെരഞ്ഞെടുത്തു.

കല്ലൂപ്പാറ സിറിയൻ കൺവൻഷൻ

ആണ്ടുതോറും നടത്തിവരാറുള്ള കല്ലൂപ്പാറ കൺവൻഷൻ ജനു 18 മുതൽ 25 വരെ ഭംഗിയായി നടത്തപ്പെട്ടിരിക്കുന്നു. 24-ാംനു ശനിയാഴ്ച ഉച്ചകഴിഞ്ഞുകൂടിയ യുവജനസമ്മേളനത്തിൽ റവ: പി. വി. വറുഗീസ് ക്ലോറി, റവ: ററി. ജി. ജോൺ, ശ്രീ: എം. എസ്. ഉമ്മൻ മുതലായവർ പ്രസംഗിച്ചു. മാർ കൂറീലോസ് തിരുമനസ്സുകൊണ്ട് യുവജനപ്രസ്ഥാനപ്രവർത്തനത്തെ അടിസ്ഥാനമാക്കി ഉപസംഹാരപ്രസംഗം നടത്തി.

യോഗത്തിനുശേഷം തിരുമേനിയുടെ അദ്ധ്യക്ഷതയിൽ യുവജനസമാജം പ്രവർത്തകരുടെ ഒരു ചർച്ചാസമ്മേളനം നടത്തപ്പെട്ടു. മെ: ജോർജ്ജുവറുഗീസ് കൂട്ടത്തുംമുറി, ററി. വി. ഏബ്രഹാം, തോമസ് ജോൺ മുതൽപേർ അതിൽ പങ്കെടുത്തിരുന്നു. അടുത്തകൊല്ലം കല്ലൂപ്പാറ കൺവൻഷനോടനുബന്ധിച്ചു നിരണം ഭദ്രാസനയുവജനപ്രസ്ഥാനവാർഷികം കൊണ്ടാടുവാൻ തീരുമാനിച്ചു

വെണ്ണിക്കുളം:—സെൻറ ബഹനാൻസ് യുവജനസമാജത്തിൻെറ ഒരു പ്രത്യേകസമ്മേളനം ജന: 18-ാംനു- ഞായറാഴ്ച കൂടി ബിഷപ്പ് പെക്കൻഹാംവാൽഷിൻെറ നിര്യാണത്തിൽ അനുശോചനം രേഖപ്പെടുത്തയിരിക്കുന്നു.

വള്ളിപ്പാട്:– ജനു: 4-ാംതീയതി ഞായറാഴ്ച, വി: കർബ്ബാനാനന്തരം വികാരി ഫാദർ W C. വറുഗീസിൻെറ അദ്ധ്യക്ഷതയിൽ യുവജനസമാജം കൂടുകയുംഓർഗനൈസിംഗ്സെക്രട്ടറി ഡീക്കൻ വി. ഐ മാത്യുവിൻെറനിർദ്ദേശാനുസരണം സമാജം കേന്ദ്രത്തോടു രജിസ്റ്റർചെയ്യുകയും ചെയ്തിരിക്കുന്നു. ഈ സമാജത്തിന് ഏകദേശം ആയിരം രൂപയോളം ഫണ്ടായിട്ടുണ്ടെന്നാണറിവ്.

കല്ലുങ്കൽ പടിഞ്ഞാറ്:— കല്ലുങ്കൽ പടിഞ്ഞാറേപള്ളിയിൽ ജനുവരി 18-ാംനു- വി: കർബ്ബാനാനന്തരം ഓർഗനൈസർ ഡീക്കൻ വി. ഐ. മാത്യുവിൻെറ അദ്ധ്യക്ഷതയിൽ യുവജനങ്ങളുടെ ഒരു മീററിംഗു കൂടി. മുടങ്ങിക്കിടന്നിരുന്ന യുവജനസമാജം പുനരുദ്ധരിച്ചു രജിസ്റ്റർ ചെയ്തു. പ്രസിഡൻറ് ഫാദർ കെ. പി. ഗീവറുഗീസ്, സെക്രട്ടറി-ശ്രീ: എം സി. മത്തായി.

(ശേഷം കവർ 3-ാംപേജിൽ)

പത്രാധിപലേഖനം.

# യുവജനപ്രസ്ഥാനം

## (ഇന്നലെയും ഇന്നും നാളെയും)

പ്രാർത്ഥന, പഠനം, സേവനം എന്നീ മൂന്ന് ആദർശങ്ങളെ മുൻനിറുത്തിയാണല്ലോ യുവജനപ്രസ്ഥാനം സംഘടിപ്പിച്ചിരിക്കുന്നത്. ഇപ്പോൾ ഈ പ്രസ്ഥാനം, കൊല്ലം, നിരണം, തുമ്പമൺ, കോട്ടയം എന്നീ ഭദ്രാസനങ്ങളിൽ കാര്യക്ഷമമായി പ്രവർത്തിച്ചുവരുന്നു. നി. വ. ദി. ശ്രീ മാത്യൂസ് മാർ കൂറിലോസ് തിരുമേനി അദ്ധ്യക്ഷനായിരിക്കുന്ന ഒരു സെൻട്രൽകമ്മററിയാണ് പ്രസ്ഥാനത്തിൻെറ പ്രവർത്തനങ്ങൾ നിയന്ത്രിക്കുന്നത്. സാമ്പത്തികവശങ്ങൾ കാര്യക്ഷമമായ രീതിയിൽ കൈകാര്യം ചെയ്യുന്നതിനു് ഒരു ഫിനാൻസ് കമ്മററിയുണ്ട് അവർ വളരെ ക്ലേശങ്ങൾ സഹിച്ച് പണം സമ്പാദിച്ചു ഇതിൻെറ പ്രവർത്തനങ്ങളെ പരിപോഷിപ്പിക്കുന്നു. പ്രസ്ഥാനത്തിൻെറ സാമ്പത്തികബാദ്ധ്യതകൾ കഴിവിനപ്പുറമുണ്ട്. സഭാസ്നേഹികളായ ഏവരും കൈതുറന്നു ഈ പ്രസ്ഥാനത്തെ സഹായിച്ചാൽ ഇതിൻെറ പ്രവർത്തനം വിജയിക്കുമെന്നുള്ളതിനു സംശയമില്ല യുവതലമുറയെ ആദ്ധ്യാത്മീകമായി അടിസ്ഥാനത്തിൽ ഉറപ്പിച്ച് അവരുടെ ഗതി നിയന്ത്രിക്കാതെയിരുന്നാൽ നാളത്തെ തലമുറ എങ്ങനെയാകുമെന്നു ചിന്തിച്ച് ഈ പ്രവർത്തനങ്ങളെ സഹായിക്കേണ്ട കടമ നമുക്കേവർക്കുമുണ്ട്.

ഈ പ്രസ്ഥാനത്തിൻെറ പ്രവർത്തനങ്ങളിൽ പ്രധാനമായ ഒന്നാണ് ഓർത്തഡോക്സ് യൂത്ത് എന്ന മാസികയുടെ പ്രസിദ്ധീകരണം. ഈ മാസിക പല പ്രയോജനങ്ങൾ ചെയ്യുന്നുവെന്ന് പലരുടേയും എഴുത്തുകളിൽനിന്നു മനസ്സിലാക്കാൻ സാധിച്ചിട്ടുണ്ട്. ഇതിൻെറ പ്രവർത്തനം കൂടുതൽ പ്രയോജനകരമാകാൻതക്കവണ്ണം നിങ്ങളേവരും സഹായിക്കേണ്ടതാണ്. വരിസംഖ്യ സമയത്തു കൊടുക്കുക, വാർത്തകൾ, ലേഖനങ്ങൾ, അദ്ധ്യയനക്കുറിപ്പുകൾ മുതലായവ അയച്ചുകൊടുക്കുക തുടങ്ങിയ കാര്യങ്ങൾ മാസികാപ്രവർത്തനത്തിനു വളരെ സഹായകരമായിരിക്കും.

യുവജനപ്രസ്ഥാനത്തിന്റെ വാർഷികപരിപാടികളിൽ കോൺഫറൻസുകൾ, സ്റ്റഡിക്ലാസുകൾ, ധ്യാനയോഗങ്ങൾ ഇവ വർഷത്തിന്റെ പല ഘട്ടങ്ങളിലായി ഉൾക്കൊള്ളിച്ചിട്ടുണ്ട്. ഇവയെയൊക്കെയും സാമാന്യം വിജയകരമായി നടക്കുന്നെന്നഭിമാനിക്കാൻ അവകാശമുണ്ട്. ഭദ്രാസനഅടിസ്ഥാനത്തിലാണ് ഇവയെയൊക്കെയും നടക്കുന്നത്. കഴിവുള്ളിടത്തോളം എല്ലാ യുവജനങ്ങളും ഇതിലെല്ലാം പങ്കുകൊണ്ട് പ്രയോജനം വരുത്തണം. ഏററവും പ്രധാനപ്പെട്ടത് ആഴ്ചതോറുമുള്ള ഓരോ യൂണിയന്റെയും പ്രവർത്തനങ്ങളാണ്. പ്രാർത്ഥന, പഠനം, സേവനം ഇവയ്ക്കു അതിൽ പ്രാധാന്യം കൊടുത്തിട്ടുണ്ട്. പ്രാർത്ഥനയെപ്പററി ചിന്തിക്കുമ്പോൾ വ്യക്തിപരമായ രഹസ്യപ്രാർത്ഥന, കുടുംബപ്രാർത്ഥന, സാമൂഹ്യാരാധന എന്നീ രീതികളിൽ അതിനെ പ്രയോജനപ്പെടുത്തണം. പ്രാർത്ഥനയില്ലാതെ ഒരു ക്രിസ്ത്യാനിക്കു ജീവിക്കാൻ സാധിക്കുന്നതല്ല. ഇനി ഞാനല്ല കർത്താവെന്നിൽ ജീവിക്കുന്നു എന്നു പറയുവാൻതക്കവണ്ണം ഒരുവൻ പ്രാർത്ഥനയിൽ കർത്താവുമായി ഒരുമനപ്പെടുന്നു.

'അറിവില്ലാത്തതുകൊണ്ട് ജനം നശിക്കുന്നു' എന്നു പ്രവാചകൻ പറയുന്നതുപോലെയാണ് നമ്മുടെയാളുകൾ. നാം പഠിക്കണം. വേദപുസ്തകപരമായി, വേദശാസ്ത്രപരമായി, സഭാചരിത്രസംബന്ധമായുള്ള നോട്ടുകളാണ് ഇതിനു പ്രധാനമായി ഉദ്ദേശിക്കുന്നത്. സാമൂഹ്യപ്രവർത്തനങ്ങളെസംബന്ധിച്ചുമുള്ള നോട്ടുകൾ ചിലപ്പോഴൊക്കെ കൊടുക്കാറുണ്ട്. ഒന്നോ രണ്ടോ ആഴ്ചകൾ ഓരോ യൂണിററും പഠനക്ലാസുകളായി നടത്തണം. എല്ലാവരേയും അതിൽ സംബന്ധിപ്പിക്കുവാൻ പരിശ്രമിക്കണം

സാമൂഹ്യസേവനപരമായ പ്രവർത്തനങ്ങൾ ഇന്ന് എല്ലാററിലും ഉപരിയായിട്ടുള്ള ഒരാവശ്യമാണ്. പ്രയാസത്തിലും സങ്കടത്തിലും ഇരിക്കുന്നവരെ സഹായിക്കുവാനും ശുശ്രൂഷിക്കുവാനും സന്നദ്ധരായിക്കൊണ്ട് യുവാക്കന്മാർ മുമ്പോട്ടു വരണം. ധാരാളം പ്രശ്നങ്ങളുമായി ഇന്നു നാം ഏററുമുട്ടുകയാണ്. അതിനു ഒരു നിവാരണം കാണുവാൻ ആദർശസമ്പന്നരായ യുവാക്കൾ വെമ്പൽകൊള്ളുന്നു. നാം സംഘടിച്ചു പ്രവർത്തിക്കണം. ദൈവസ്നേഹത്തിൽപ്രേരിതരായി പ്രവർത്തിക്കുമ്പോൾ പ്രയാസം കൂടാതെ മാർഗ്ഗങ്ങൾ കിട്ടുന്നതാണ്. ഇപ്രകാരമുള്ള ധാരാളം പരിപാടികൾ ഓരോ സമാജത്തിലും നടക്കുന്നുണ്ട്. അതു കൂടുതൽ സംഘടിപ്പിച്ച് എല്ലാ യൂണിററിലും വികസിപ്പിക്കണം. ഇങ്ങനെ നാം പ്രവർത്തിക്കുമ്പോൾ നമ്മുടെ പ്രസ്ഥാനം മുന്നേറുകതന്നെ ചെയ്യും.

ഇതിന്റെ പ്രവർത്തകരായി കേന്ദ്രത്തിൽ ഒരു ജനറൽസെക്രട്ടറിയും, ഓർഗനൈസിംഗ്സെക്രട്ടറിയും ഉണ്ട്. ഓരോ ഭദ്രാസനകേന്ദ്രത്തിലും ഭദ്രാസന സെക്രട്ടറി ഉണ്ട്. പിന്നീട് ഓരോ ഭദ്രാസനത്തേയും പല ഡിസ്ട്രിക്ററുകളായി തിരിച്ച് ഡി: ഓർഗനൈസിംഗ് സെക്രട്ടറിമാരുമുണ്ട്. ഓരോ ഡിസ്ട്രിക്ടിലുമുള്ള എട്ടോ പത്തോ ഇടവകകൾ പ്രയാസംകൂടാതെ ഡി: സെക്രട്ടറിക്കു നോക്കുവാൻ കഴിയും. ഡി: സെക്രട്ടറിമാർ മാസംതോറും ഭദ്രാസനസെക്രട്ടറിമാർക്കു റിപ്പോർട്ടുകൾ കൊടുക്കയും ഭദ്രാസനസെക്രട്ടറിമാർ മൂന്നുമാസത്തി

ലൊരിക്കൽ അവയുടെ സംക്ഷേപറിപ്പോർട്ടു അയയ്ക്കുകയും ചെയ്യണമെന്നാണ് നിഷ്കർഷ. ഭദ്രാസനസെക്രട്ടറിമാരും കേന്ദ്രസെക്രട്ടറിമാരും എപ്പോഴും ചുററി സഞ്ചരിച്ചു പ്രോത്സാഹനങ്ങൾ കൊടുത്തുകൊണ്ടിരിക്കയാണ്.

സഭയിൽ സമാധാനം കൈവന്നിരിക്കുന്ന പുതിയ സാഹചര്യത്തിൽ ഇനിയും ധാരാളം കാര്യങ്ങൾ പ്രസ്ഥാനം ചെയ്യേണ്ടതായിട്ടാണിരിക്കുന്നത്. ഇപ്പോൾ വടക്കൻ ഇടവകകളിൽ പ്രസ്ഥാനപ്രവർത്തനങ്ങൾ ഇല്ലതന്നെ. അവിടെയും ഭദ്രാസനസെക്രട്ടറിമാരെയും ഡി: സെക്രട്ടറിമാരെയും നിയമിച്ച് പ്രവർത്തനങ്ങൾ വിപുലപ്പെടുത്തേണ്ടിയിരിക്കുന്നു. കേന്ദ്രത്തിൽ ഒരു ഓർഗനൈസിംഗ്സെക്രട്ടറിയെക്കൂടി നിയമിച്ച് പ്രവർത്തനങ്ങൾ വടക്കുകൂടി വ്യാപിപ്പിക്കേണ്ടതാണെന്നു ചുമതലപ്പെട്ട പലരും അഭിപ്രായപ്പെടുന്നുണ്ട്. അങ്ങനെ സംഘടിപ്പിച്ചു എല്ലായിടത്തും ഇതുമൂലം പ്രയോജനം വരുത്തുവാൻ സാധിക്കും എന്നുള്ള കാര്യം നിസ്സംശയമാണ്. ജീവിതത്തിന്റെ ഓരോ തുറയിലുള്ള ഓരോ യുവാവിനെയും ആദ്ധ്യാത്മീകവും മാനസീകവും സാമൂഹ്യവുമായി വളർത്തുവാൻ തക്കവണ്ണം നമുക്കു പ്രവർത്തിക്കാം നമുക്കു ലഭിച്ചിരിക്കുന്ന സമാധാനവും ഐക്യവും സംരക്ഷിപ്പാൻ നമുക്കു ഒരു കടമയുണ്ട്. യുവാക്കൾ അതു മനസ്സിലാക്കി എപ്പോഴും പ്രവർത്തിക്കേണ്ടതാണ്. വ്യക്തിവിദ്വേഷങ്ങളും മത്സരങ്ങളും ഉപേക്ഷിച്ചു നമ്മുടെ ആദർശങ്ങളെ മുൻനിറുത്തി സഭയുടെ പുരോഗതിക്കുവേണ്ടി നമുക്കു പ്രവർത്തിക്കാം

---

# നടപ്പുകൾ (തുടർച്ച)

മാർ ക്കൂറിലോസ് എപ്പിസ്കോപ്പാ

## വാക്യങ്ങളുടെ പഠനം

മുൻപ് പ്രസ്താവിച്ചിട്ടുള്ള ഖണ്ഡികകൾകൊണ്ട് ഈ പുസ്തകത്തിന്റെ മുഖവുര ഭാഗങ്ങൾ നാം തല്ക്കാലം അവസാനിപ്പിക്കുകയാണ്. ഇനിയും അനേകം കാര്യങ്ങൾ ആമുഖമായി അറിയാനുണ്ട് എങ്കിലും വിസ്താരഭയത്താൽ ചുരുക്കുകയത്രെ ചെയ്യുന്നത്. തുടർന്നു ഈ ഗ്രന്ഥത്തിൽ ഉള്ളടക്കം ചെയ്തിരിക്കുന്ന മർമ്മങ്ങളെ ഭയഭക്തിപുരസ്സരം പഠിക്കാനായും നമുക്കു ശ്രമിക്കാം. അതിനായി ഈ ഗ്രന്ഥത്തിൽ കാണുന്ന ദിവ്യജ്ഞാനത്തിന്റെ ഉറവയും ഉടയവനുമാകുന്ന നമ്മുടെ കർത്താവു കരുണ ചെയ്യട്ടെ, ഈ പുസ്തകം വഴിയായി അറിയപ്പെടുന്ന സകല പരിശുദ്ധന്മാരുടെയും പ്രാർത്ഥന നമുക്ക് കോട്ടയായിരിക്കട്ടെ.

'നടപ്പു'കളുടെ പുസ്തകത്തെ രണ്ടായി ഭാഗിക്കാൻ ഒരാൾ ആഗ്രഹിക്കുന്ന പക്ഷം ഇപ്രകാരം അതിനെ വിഭജിയ്ക്കാവുന്നതാണ്.

I. 1: 1—12: 25. വരെയുള്ള അദ്ധ്യായങ്ങൾ.

II. 13: 1—28: 31 വരെയുള്ള അദ്ധ്യായങ്ങൾ.

ഏതാനും ചില ചെറിയ ഭാഗങ്ങളൊഴിച്ചാൽ പ്രധാനമായി ഒന്നാമത്തെ ഭാഗത്തിനു് പരിശുദ്ധ പത്രോസിന്റെ സുവിശേഷവേലയെന്നും, രണ്ടാം ഭാഗത്തിനു് പരി: പൗലൂസിന്റെ സു: വേലയെന്നും നാമകരണം ചെയ്യാൻ അല്പവും പ്രയാസമില്ല. ഇവർ ഓരോരുത്തരുമാണു് യഥാക്രമം ഓരോ ഭാഗത്തിന്റെയും നട്ടെല്ലായ പ്രവർത്തകർ ഒന്നാമത്തെ ഭാഗം ചേലാകർമ്മികളുടെ ഇടയിലുള്ള പ്രവർത്തനവും; സഭ ഊർശ്ലേമിൽ ശക്തിപ്പെട്ടു അന്ത്യോഖ്യയോളം വളരുന്ന രംഗങ്ങളും പ്രതിപാദിക്കുമ്പോൾ, രണ്ടാംഭാഗം പുറജാതികളുടെ ഇടയിലുള്ള ജോലി ശക്തി പ്രാപിച്ചു് സഭ അന്ത്യോഖ്യായിൽനിന്നും റോമിലേക്കെത്തുന്ന അത്ഭുതകരമായ രംഗങ്ങൾ പ്രതിപാദിക്കുന്നു. ആവോളം സൂക്ഷ്മമായി നമുക്കു് ഇവയെല്ലാം പഠിക്കാം.

തലക്കെട്ടു്:—അപ്പോസ്തോലപ്രവൃത്തികൾ എന്നുള്ള തലക്കെട്ടു് ഈ ഗ്രന്ഥം ചമച്ച വി: ലൂക്കോസ് കൊടുത്തതാണെന്നൂഹിക്കപ്പെടുന്നില്ലെങ്കിലും ഈ നാമം ഈ പുസ്തകത്തിനു വളരെ പഴക്കമുള്ളതാണു് രണ്ടാം ശതാബ്ദം മുതൽ ഈ പേരിനാലാണു് ഈ ഗ്രന്ഥം അറിയപ്പെടുന്നതു്. പഴയകൈയെഴുത്തുപ്രതികളിലും ഈ പേരു കാണാൻ കഴിയുന്നതാണു്. കൈയെഴുത്തുപ്രതികളായ Codex Vaticanus B, Codex Bezae D, Codex Sinticus S, ഇവയെല്ലാം ഇതിനുദാഹരണങ്ങളാണു്. എന്നാൽ ചിലതിൽ നടപ്പുകൾ എന്നുമാത്രമേയുള്ളൂ. അലക്സന്ത്രിയായിലെ ക്ലെമന്റിനെപ്പോലെയുള്ള ആദിപിതാക്കന്മാർ ഈ പേരുപറഞ്ഞാണു് ഈ പുസ്തകത്തിൽ നിന്നും ഉദ്ധരണികളെടുത്തിരിക്കുന്നതു്. ആദ്ധ്യാത്മികമായി ഈ ഗ്രന്ഥം പഠിക്കുന്ന നമുക്കു ഈ തലക്കെട്ടു് ഒരു വലിയ ദൂതു നൽകുന്നുണ്ടു്. കർത്താവിന്റെ സുവിശേഷം, പരി: പത്രോസ് പൗലൂസ് ശ്ലീഹന്മാരുടെ സുവിശേഷവേല, അല്ല അപ്പോസ്തോലന്മാരുടെ സുവിശേഷവേല 'പ്രവർത്തന'മായിരുന്നു

'Acts and deads and not a compendium of theories and philosophies' അല്ലാതെ കുറേ തത്വങ്ങളെക്കുറിച്ചോ പ്രമാണങ്ങളെക്കുറിച്ചോ ഉള്ള പ്രസംഗങ്ങൾ മാത്രമായിരുന്നില്ല. നമ്മുടെ കർത്താവു ചരിത്രത്തിലേക്കു പ്രവേശിച്ചു കാണുവാനും കേൾക്കുവാനും സ്പർശിക്കുവാനും എന്നിങ്ങനെ ഇന്ദ്രിയങ്ങൾക്കു വിധേയമായി പ്രവർത്തിച്ചു, മരിച്ചു. സർവ്വവും പ്രാവർത്തികമാണു്.

(തുടരും)

# ക്രിസ്ത്യാനിയുടെ ദൈവം

(തുടർച്ച)

ഫാദർ എൻ. ജി. കുര്യൻ എം. ഏ; ബി. ഡി.

"ദൈവം മനുഷ്യനായി, പ്രപഞ്ചത്തിലെ പദാർത്ഥം വഴിയായി, മനുഷ്യരുടെ കൂടെയും, മനുഷ്യരുടെ ഇടയിലും, മനുഷ്യരിലും സ്ഥിതിചെയ്തു, ഇപ്പോഴും അപ്രകാരം സ്ഥിതിചെയ്തുകൊണ്ടിരിക്കയും ചെയ്യുന്നു." എന്നു് മുൻലേഖനത്തിൽ പ്രസ്താവിച്ചിരുന്നതു് ഓർക്കുമല്ലോ. കാതോലികവും അപ്പോസ്തോലികവുമായ സത്യ ഓർത്തഡോക്സ് (സ്തുതി ചൊവ്വാകപ്പെട്ട) വിശ്വാസവും, പ്രോട്ടസ്റ്റൻറു വിശ്വാസവും തമ്മിലുള്ള ഒരു വലിയ അന്തരം നാം ഇവിടെ മർശിക്കേണ്ടതായിട്ടുണ്ടു്. ക്രിസ്ത്യാനിയുടെ ദൈവം വി. കന്യാസ്ത്രീയുടെ ശരീരമാകുന്ന പദാർത്ഥംവഴിയായി ലോകത്തിനു വെളിപ്പെടുത്തികൊടുത്തു എന്നു് പ്രോട്ടസ്റ്റൻറുകാർ സമ്മതിക്കയും വിശ്വസിക്കയും ചെയ്യുന്നു. പദാർത്ഥമാകുന്ന തീയ് വഴിയായി പെന്തിക്കുസ്തിദിവസത്തിലും, വേറൊരു പദാർത്ഥമാകുന്ന പ്രാവുവഴിയായി കർത്താവിൻെറ മാമോദീസാസമയത്തും, പരിശുദ്ധാത്മാവായ ദൈവം ലോകത്തിനു തന്നെത്താന്നെ വെളിപ്പെടുത്തികൊടുത്തു എന്നും ഈ പ്രോട്ടസ്റ്റൻറുകാർ സമ്മതിക്കും. എന്നാൽ ദൃശ്യമായ മർത്യശരീരത്തിൽ, ഈ പ്രപഞ്ചത്തിൽ ജീവിച്ചിരിക്കുന്നവരായ തൻെറ കുഞ്ഞുങ്ങൾക്കായി, ദൈവം അവിടത്തെ കല്പനപ്രകാരവും സെഹിയോൻമാളികയിൽ വച്ചു് അവിടത്തെ ശിഷ്യഗണങ്ങൾക്കു് കാണിച്ചുകൊടുത്ത പ്രകാരവും പ്രപഞ്ചത്തിലെ വേറൊരു പദാർത്ഥമാകുന്ന അപ്പവും വീഞ്ഞും വഴിയായി ഇപ്പോഴും തന്നെത്തന്നെ വെളിപ്പെടുത്തിക്കൊണ്ടിരിക്കുന്നു എന്നു് അവർക്കു വിശ്വസിപ്പാൻ കഴിയാത്തതു് ദുർഗ്രാഹ്യമായിരിക്കുന്നു. മനുഷ്യരുടെ വീണ്ടെടുപ്പിനുള്ള മനുഷ്യാവതാരം ദൃശ്യമായ വിധത്തിലും, പ്രപഞ്ചത്തിലെ പദാർത്ഥം വഴിയായും ആയിരിക്കണമെന്നുള്ളതു് ദൈവനിശ്ചയമാണു്. അല്ലെങ്കിൽ 'എൻെറ കുഞ്ഞുങ്ങളെല്ലാം രക്ഷിക്കപ്പെടട്ടെ' എന്നു് ദൈവം സ്വർഗ്ഗത്തിൽ സ്ഥിതിചെയ്തുകൊണ്ടു് കല്പിച്ചാൽ മതിയായിരുന്നു. അപ്രകാരം ചെയ്തില്ല. ദൃശ്യമായ മാർഗ്ഗവും പ്രപഞ്ചത്തിലെ പദാർത്ഥവും ഇതിനായി ഉപയോഗിച്ചു് മനുഷ്യാവതാരത്താൽ രക്ഷിക്കയാണു ചെയ്തതു്. അതുപോലെതന്നെ മനുഷ്യാവതാരത്തിൽകൂടി സമ്പാദിതമായ രക്ഷയെ കരസ്ഥമാക്കി അനുഭവപ്പെടുത്തുന്നതിനുള്ള മാർഗ്ഗവും ദൃശ്യവും, പ്രപഞ്ചത്തിലെ പദാർത്ഥം വഴിയായും ആയിരിക്കണമെന്നുള്ളതും ദൈവനിശ്ചയമാണു്. രണ്ടിലും അന്തർലീനമായിരിക്കുന്ന തത്വം ഒന്നുതന്നെയാണു്. ദൈവം ബേതലഹേമിലെ പുൽക്കൂട്ടിൽ കീററുശീലകളാൽ പൊതിയപ്പെട്ടു്, മാംസവും രക്തവുമുള്ള ഒരു ശിശുവായി കിടന്നു എന്നുള്ളതു് മനുഷ്യബുദ്ധ്യതീതമാണു്. ഇവിടെയാണു് വിശ്വാസം ആവശ്യമായിരിക്കുന്നതു്. അതു

പോലെതന്നെ ആ ദൈവം അപ്പവും വീഞ്ഞും (മാംസവും രക്തവും) ആയി ത്രോണോസിന്മേൽ വസിക്കുന്നു എന്നുള്ളതും മനുഷ്യബുദ്ധിക്കതീതമാണ്. ഇതു രണ്ടിനും സുറിയാനിയിൽ 'റോസോ' എന്നും ഇംഗ്ലീഷിൽ 'മിസ്റ്ററി' എന്നും മലയാളത്തിൽ 'രഹസ്യം' എന്നും പറയുന്നു. ഇതു വിശ്വാസംകൊണ്ടു സ്വീകരിച്ച്, അനുഭവത്തിൽ പെടുത്തി ജീവിക്കയാണു വേണ്ടതു് അനുഭവമാണു ലോകത്തിലേക്കും വലിയ സാക്ഷിയും തെളിവും. ഒരു വേദശാസ്ത്രജ്ഞൻ ഈ പ്രകാരം രേഖപ്പെടുത്തിയിരിക്കുന്നു:— 'അനുഭവയാഥാർത്ഥ്യമത്രേ ഏററവും വലിയ തെളിവ്'".

ആദ്യത്തേതു് (ദൈവം മനുഷ്യശിശുവായി പുല്ക്കൂട്ടിൽകിടന്നു എന്നതു്) വിശ്വസിച്ചു സ്വീകരിക്കയും, രണ്ടാമത്തേതു് (ത്രോണോസിന്മേൽ ഇരിക്കുന്നതു തിരുശരീരരക്തങ്ങളാണെന്നുള്ളതു) വിശ്വസിക്കാതിരിക്കയും ചെയ്യുന്നതു യുക്തിഭംഗമെന്നു മാത്രമല്ല, ദൈവകല്പനയേയും മനുഷ്യാവതാരതത്വത്തേയും തിരസ്ക്കരിക്കയും കൂടെയാണ്. വിശ്വാസം എന്തായാണെന്ന് എബ്രായലേഖനകർത്താവു പറയുന്നുണ്ടല്ലോ വിശ്വാസം എന്നതോ ആശിക്കുന്നതിന്റെ ഉറപ്പും കാണാത്ത കാര്യങ്ങളുടെ നിശ്ചയവുമാകുന്നു. (എബ്രാ: 11: 1) ഒരു പാശ്ചാത്യകവിയാകുന്ന ഷേക്സ്പിയർ വിശ്വാസത്തെ ഇപ്രകാരം വിവരിക്കുന്നു.:— 'അരുണോദയത്തിനു മുമ്പായിട്ടുതന്നെ പ്രകാശത്തെ ദർശിച്ച് 'ആ അന്ധകാരാവൃതമായ സാഹചര്യത്തിൽ ഗീതമുതിർക്കുന്ന വാനംപാടിയത്രേ വിശ്വാസമെന്നുള്ളതു്".

'അത്യുത്തികളെ പിടിച്ചിരിക്കുന്ന നിന്നെ ഞാൻ പിടിക്കയും, അഗാധങ്ങളെ ഭരിക്കുന്ന നിന്നെ ഞാൻ എടുക്കയും, ദൈവമായ നിന്നെ എന്റെ വായിൽ വയ്ക്കയും ചെയ്യുന്നു'. വി: കുർബ്ബാനസമയത്തു് കാർമ്മികൻ തിരുശരീരരക്തങ്ങൾ അനുഭവിക്കുന്നതിനു മുൻപായി ഇതു ചൊല്ലുന്നു എന്ന് നാം മുമ്പു കണ്ടുവല്ലോ. (മലങ്കരയുള്ള ഒരു സമുദായത്തിലെ ഒരുവിഭാഗം അംഗങ്ങൾക്ക് ഇതു 'വിരുദ്ധക്കല്ലും തടങ്ങൽപ്പാറയും' ആയിരിക്കയാണല്ലോ) ദൈവത്തെ ഒരാൾക്കു കയ്യിലെടുക്കാൻ കഴിയുമോ? അതെങ്ങനെ വിശ്വസിക്കാൻ സാധിക്കും? ഇപ്രകാരമുള്ള ചില ചോദ്യങ്ങളായിരിക്കാം അവരുടെ മനസിൽ പൊന്തിവരുന്നതു്. വേദപുസ്തകം ശരിയായി വായിക്കയും പഠിക്കയും ചിന്തിക്കയും ചെയ്താൽ ഇതു് ഒരു പ്രശ്നമായി ഒരിക്കലും തോന്നുകയില്ല. ശരീരവും രക്തവുമുള്ള ഒരു ശിശുവാകുന്ന ദൈവത്തെ വയസ്സനായ ശിമ്യോൻ ദൈവാലയത്തിൽ വച്ച് കയ്യിലെടുക്കയും, കയ്യിൽ ഇരിക്കുന്ന ദൈവത്തിന്റെ മുഖത്തുനോക്കിക്കൊണ്ട് പ്രാർത്ഥിക്കയും ചെയ്യുന്നതായി വി: ലൂക്കോസ് 2-ാം അദ്ധ്യായത്തിൽ നാം വായിക്കുന്നു. അവൻ അവനെ (കേവലം ഒരു മാംസക്കട്ടയാകുന്ന യേശു എന്ന ശിശുവിനെ) കയ്യിലേന്തി ദൈവത്തെ പുകഴ്ത്തി; നാഥാ തിരുവചനംപോലെ നീ അടിയനെ സമാധാനത്തോടെ വിട്ടയയ്ക്കേണമേ' (വി: ലൂ: 2: 28, 29) വിശുദ്ധ കന്യാസ്ത്രീയമ്മ ദൈവത്തെയല്ലേ ഉദരത്തിലും കയ്യിലും വഹിച്ചതു്! ഒരു മാംസക്കട്ടയാകുന്ന ദൈവത്തെ ദേവാലയത്തിൽ വച്ച് വയസ്സനായ ശിമ്യോനു് കയ്യിലെടുക്കാമെങ്കിൽ, ദൈവാല

യത്തിലെ ത്രോണോസിന്മേൽ ഇരിക്കുന്ന ദൈവത്തെ എന്തുകൊണ്ടാണ് ആചാര്യന്മാരാകുന്ന അവിടുത്തെ ദാസന്മാക്ക് കയ്യിൽ എടുത്തുകൂടാത്തത്? വയസ്സനായ ശിമ്യോന് പള്ളിയിൽവച്ചു ദൈവത്തെ കയ്യിലെടുത്ത് ആ ദൈവത്തോടു യാചന അർപ്പിക്കാമെങ്കിൽ, തന്റെ ആചാര്യന്മാക്കു ദൈവത്തെ കയ്യിലെടുത്തു അപേക്ഷിക്കാൻ തീർച്ചയായും സാധിക്കും. ഒന്നു വിശ്വസിക്കയും മററതു വിശ്വസിക്കാതിരിക്കയും ചെയ്യുന്നത് മനസ്സിലാക്കാൻ പ്രയാസമായിരിക്കുന്നു. 'ഇത് എന്റെ ശരീരവും രക്തവു'മാണെന്ന് കർത്താവല്ലേ കല്പിച്ചത്? യേശു ദൈവമല്ല എന്നു പറയുന്ന യുക്തിവാദികളുണ്ട്, തിരുശരീരരക്തങ്ങൾ ദൈവമല്ല എന്നു അവർ പറയുന്നെങ്കിൽ ഏതാണ്ടു മനസ്സിലാക്കാം. വയസ്സനായ ശിമ്യോന്റെയും കന്യാസ്ത്രീയമ്മയുടെയും കയ്യിലിരുന്ന മാംസക്കട്ടയാകുന്ന ശിശു ദൈവമാണെന്നു വിശ്വസിക്കുന്ന പ്രോട്ടസ്റ്റന്റുകാർ ത്രോണോസിലും ആചാര്യന്റെ കയ്യിലും ഇരിക്കുന്ന തിരുശരീരരക്തങ്ങൾ ദൈവമാണെന്നു വിശ്വസിപ്പാൻ കഴിയുകയില്ലെന്നു പറയുന്നതെത്ര ആശ്ചര്യം.

(തുടരും)

---

# ബൈബിളിലെ സാഹിതീസൗന്ദര്യം

കെ. ജെ. ഫിലിപ്പ്, കറാച്ചി.

ബൈബിളിലെ സാഹിത്യസൗന്ദര്യം അത്ഭുതാവഹമാണ്. കാവ്യരസം തുളുമ്പുന്ന മനോഹരമായ വാക്യങ്ങൾ, ഹൃദയസ്പർശിയായ ചെറുകഥകൾ, ചിന്താമൂല്യങ്ങളായ ഉപദേശരത്നങ്ങൾ ഇവയെല്ലാം ഈ മഹാഗ്രന്ഥത്തിന്റെ ഏതൊരു ഭാഗത്തും ദർശിക്കുവാൻ സാധിക്കുന്ന സവിശേഷതകളാണ്. പുതിയ നിയമത്തിൽ ഏററവുമധികം സാഹിത്യരസം തുളുമ്പുന്ന ചെറുകഥ മുടിയനായ പുത്രന്റെ ഉപമയാണ്. കേവലം 500 വാക്കുകളിൽ മാത്രം നെയ്യെടുത്ത അനുപമമായ കഥയിൽ കണ്ണീരിന്റെയും സമാശ്വാസത്തിന്റെയും കരളലിയിക്കുന്ന ഒരു ചിത്രം അവതരിപ്പിക്കപ്പെടുകയാണ്. സാഹിത്യലോകം പിന്നീടൊരിക്കലും ദർശിച്ചിട്ടില്ലാത്ത വിധത്തിൽ അത്ര സ്നേഹസമ്പൂർണ്ണതയുടെയും പശ്ചാത്താപത്തിന്റെയും ഓളംവെട്ടലാണ് അതിൽ നാം ദർശിക്കുന്നത്.

നമ്മുടെ കർത്താവിന്റെ ഗിരിപ്രഭാഷണം അനേകശതാബ്ദങ്ങളായി ക്രൈസ്തവനെന്നോ അക്രൈസ്തവനെന്നോ ഉള്ള ഭേദംകൂടാതെ ക്രിസ്തുവിന്റെ ദൈവീകത്വത്തിൽ വിശ്വസിക്കയും വിശ്വസിക്കാതിരിക്കുകയും ചെയ്യുന്ന എല്ലാവരെയും ഒരുപോലെ ആകർഷിച്ചുകൊണ്ടിരിക്കുകയാണ്. മനുഷ്യന്റെ ശാശ്വതശാന്തിയുടെയും സമാധാനത്തിന്റെയും അടിത്തറ പാകുന്ന ആ അത്ഭു

പ്രവചനങ്ങൾ നന്മയുടെയും നീതിയുടെയും ചെങ്കോലായി എന്നെന്നും പരിലസിക്കും.

സീവാർകിണററിന്നരികെ വച്ചു ശമറിയക്കാരിസ്ത്രീയോടു നമ്മുടെ കർത്താവു സംസാരിക്കുന്നതു് തികച്ചും കാവ്യാത്മകമായിട്ടാണ് പ്രതിപാദിച്ചിരിക്കുന്നതു്. ഇത്രമാത്രം സരസവും അതേസമയം ലളിതവുമായ ഒരു പ്രതിപാദനം മറെറാരു സാഹിത്യത്തിലും കാണുകയില്ല.

യോഹന്നാൻെറ സുവിശേഷത്തിൽതന്നെ മറെറാരു മനോഹരവും അത്ഭുതാവഹവുമായ ചിത്രീകരണം കാണാം. വ്യഭിചാരകർമ്മത്തിൽ പിടിക്കപ്പെട്ട ഒരു സ്ത്രീയുമായി പരീശന്മാരും സദൂക്യരും കർത്താവിൻെറ അടുക്കലെത്തുന്നു. 'മോശയുടെ ന്യായപ്രമാണം ഇവളെ കല്ലെറിയുവാൻ കല്പിക്കുന്നു. എന്നാൽ നീ ഇവളെക്കുറിച്ചു് എന്തു പറയുന്നു?' എന്നവർ ചോദിച്ചു. മോശയ്ക്കെതിരായി കർത്താവു് എന്തെങ്കിലും പറയുമെന്നും അങ്ങിനെ അദ്ദേഹത്തിനു് എതിരായി ഒരു കുററപത്രം ബോധിപ്പിക്കാമെന്നും ആ വിസ്റ്റികൾ വ്യാമോഹിച്ചിരുന്നു. എന്നാൽ യേശുവോ കുനിഞ്ഞു വിരൽകൊണ്ടു് നിലത്തെഴുതിക്കൊണ്ടിരുന്നു. ഒരു പക്ഷേ അവരുടെ പാപങ്ങളുടെ ഒരു നീണ്ട പട്ടിക അദ്ദേഹം തയാറാക്കുകയായിരുന്നിരിക്കാം ആവർത്തിച്ചുള്ള ചോദ്യങ്ങൾക്കു അദ്ദേഹം മറുപടി പറയുവാൻ നിർബന്ധിതനായി. 'നിങ്ങളിൽ പാപമില്ലാത്തവൻ ഇവളെ ആദ്യം കല്ലെറിയട്ടെ' വൃദ്ധന്മാർ മുതൽ ഓരോരുത്തരായി അവിടം വിട്ടു പൊയ്ക്കളഞ്ഞു. ഒടുവിൽ സ്ത്രീയും കർത്താവും മാത്രം ശേഷിച്ചു. അദ്ദേഹം അവളോടു ചോദിച്ചു 'നിന്നെ കുററം ചുമത്തിയവർ എവിടെ; ആരും ശിക്ഷ വിധിച്ചില്ലയോ?' 'ഇല്ല കർത്താവേ' എന്നവൾ മറുപടി പറഞ്ഞു. 'പോക... ഇനിമേൽ പാപം ചെയ്യരുതു്.' കർത്താവു അവളെ യാത്രയാക്കി. ലോകോത്തരങ്ങളായ അത്യുത്തമകലാസൃഷ്ടികൾപോലും അപ്രമേയമായ ഈ റീയലിസ്റ്റിക്ക് ചിത്രീകരണത്തിനു മുന്നിൽ നിഷ്പ്രഭങ്ങളല്ലേ? അത്രമാത്രം ചിന്തോദ്ദീപകവും ആദർശസമ്പന്നവുമായ മറെറാരു ചിത്രം ഇന്നുവരെ ഉണ്ടായിട്ടില്ല.

ഇനിയും പഴയനിയമത്തിലേക്കു ഒന്നു കണ്ണോടിച്ചാൽ അവിടെയും ഇതുതന്നെ ദർശിക്കുവാൻ സാധിക്കും ഒരു പക്ഷേ ഇതിലുമധികം ഗാനാത്മകതയും ഭാവമദ്രതയും പഴയനിയമത്തിലായിരിക്കും കാണുക. ഉത്തമഗീതം മുഴുവൻതന്നെ പ്രേമഗാനമാണ്. അതിമനോഹരമായ ഒരു സരസപ്രതീവിലാസം അവിടെ നമുക്കു കാണാം. ഹൃദയം ഹൃദയത്തോടു ഒട്ടിച്ചേരുന്ന ത്രപാഭദ്രവും ഭാവഭദ്രവും ആയ ഒരു അനശ്വരസ്നേഹഗീതി. ഒരു കാമുകൻ തൻെറ പ്രേയസിയുമായി ഹൃദയരഹസ്യങ്ങൾ കൈമാററം ചെയ്യുന്ന ഒരു സ്നേഹനിർഭരമായ രംഗം 'എൻെറ പ്രിയ എഴുന്നേല്ക്ക; എൻെറ സുന്ദരീ വരിക; ശീതകാലം കഴിഞ്ഞു; മഴയും മാറിപ്പോയല്ലോ. പുഷ്പങ്ങൾ ഭൂമിയിൽ കാണായ്വരുന്നു. വള്ളിത്തല മുറിക്കുംകാലം വന്നിരിക്കുന്നു.........മുന്തിരിവള്ളി പൂത്തു മണം വീശുന്നു.............എൻെറ പ്രാവേ നിൻെറ മുഖം ഞാനൊന്നു കാണട്ടെ. നിൻെറ സ്വരം ഞാനൊന്നു കേൾക്കട്ടെ...........'തുടങ്ങിയ ഭാഗങ്ങൾ

അങ്ങേയററം മനോഹരങ്ങളാണ്. ആധുനികലോകം ദർശിക്കുവാൻ സാധ്യമല്ലാത്ത ആ ഉത്തമകലാഭംഗി ബൈബിളിൽ നാം കാണുന്നു.

പിന്നെയും നാം കാണുന്നു രൂത്തിന്റെ മൃദുലവും ഹൃദയാപഹാരിയുമായ ഒരു കഥ. അനുവാചകരെ പുളകം കൊള്ളിക്കുന്ന അന്യാദൃശ്യമായ മാതൃഭക്തിയും ജീവിതവിശുദ്ധിയും അവിടെ നാം ദർശിക്കുന്നു. സ്നേഹത്തിന്റെയും കാരുണ്യത്തിന്റെയും ചുടുനിശ്വാസങ്ങൾ തളം കെട്ടിനില്ക്കുന്ന ആ ജീവിതകഥ ആധുനികലോകത്തിനു എന്നെന്നും മാർഗ്ഗദർശകമായി പരിലസിക്കും. "നീ പോകുന്നിടത്തു് ഞാനും പോരും, നീ പാർക്കുന്നിടത്തു ഞാനും പാർക്കും, നിന്റെ ജനം എന്റെ ജനം, നിന്റെ ദൈവം എന്റെ ദൈവം, നീ മരിക്കുന്നിടത്തു ഞാനും മരിച്ചടക്കപ്പെടും" സ്നേഹത്തിന്റെ ഒരു പ്രതീകപ്രകടനം ഇവിടെ നാം ദർശിക്കുന്നു.

ദാവീദിന്റെ ജീവചരിത്രം ഇന്നുവരെ എഴുതപ്പെട്ടിട്ടുള്ള എല്ലാ ജീവചരിത്രങ്ങളെയുംകാൾ ഒരുപടി മുന്നിൽ നില്ക്കുന്നു. ഗോല്യാത്തുമായുള്ള യുദ്ധവും, അഞ്ചു കല്ലും, വടിയും, പൊക്കണവുമെല്ലാം ഏതൊരു വായനക്കാരന്റെയും സ്മൃതിമണ്ഡലത്തിൽ എന്നെന്നും ഉയർന്നുനില്ക്കും. ശൗൽരാജാവിൽനിന്നുമുള്ള ദാവീദിന്റെ പലായനം; തുടർന്നുള്ള ക്ലിഷ്ടപൂരിതമായ സഹനതയും ഏതൊരു അനുവാചകനെയും രോമാഞ്ചകഞ്ചുകനാക്കിത്തീർക്കുവാൻ പര്യാപ്തമായ ഒന്നാണ്. സ്വാഭാവികതയും യാഥാർത്ഥ്യവുമാണ് അതിനെ സുന്ദരമാക്കിത്തീർക്കുന്നതു്.

ദാവീദിന്റെ വിലാപങ്ങൾ എല്ലാം സുന്ദരങ്ങളാണ്. സംഗീതാത്മകതയും കരുണരസവുമാണ് അതിലെ അംഗിരസങ്ങൾ. ശൗലും യോനാഥാനും മരിച്ചുകിടക്കുന്നതു കാണുമ്പോൾ ദാവീദിന്റെ നാവിൽനിന്നും ഉതിരുന്ന കവിത അനുപമമായതാണ്. തന്റെ പുത്രനായ അബ്ശാലോം മരിച്ചെന്നു കേട്ടപ്പോൾ വൃദ്ധനായ ദാവീദ് ഹൃദയംപൊട്ടി കരയുകയാണ്. കണ്ണീരിന്റെയും വേദനയുടെയും കരളലിയിക്കുന്ന ഒരു ശോകഗാനം. അതു ഏതൊരു വായനക്കാരന്റെയും ഹൃദയത്തിൽ ഒരു നീർക്കുമിളയും, കണ്ണിൽ രണ്ടു കുഞ്ഞുതുള്ളിയും സൃഷ്ടിക്കും.

യെശയ്യാവിന്റെ പുസ്തകം കവിതകളുടെ ഒരു കളരിപ്പയററാണ്. ഹൃദയത്തിൽനിന്നും പൊട്ടിവീണ നിശ്വാസങ്ങൾ ഒരു കൊടുങ്കാററിനെ ഇളക്കിവിടുന്നതു കാണണമെങ്കിൽ യെശയ്യാവിന്റെ പുസ്തകം വായിക്കണം.

വി: വേദപുസ്തകത്തിൽ അടങ്ങിയിരിക്കുന്ന അനേക സുന്ദരപ്രതിപാദനങ്ങളിൽ ചിലതു മാത്രമാണിതു്. നെടുവീർപ്പും പുഞ്ചിരിയും സമൃദ്ധിയും ദാരിദ്ര്യവും സ്നേഹവും ക്രോധവും യുദ്ധവും സമാധാനവുമെല്ലാം ഈ മഹാഗ്രന്ഥത്തിൽ ഇടതൂർന്നു വളരുന്നതു കാണാം. ഒരു കലാപ്രേമി അവൻ അക്രൈസ്തവനായിരുന്നാൽതന്നെ ബൈബിൾ പഠിക്കാതെ ഒരു കലാസ്വാദകൻ എന്നഭിമാനിക്കുവാൻ അവനു് അവകാശമില്ലാത്തതാകുന്നു.

# കായേനും ഹാബേലും

എം. എസ്. മാത്യു ബി. എ; ബി. എസ്‌സി; ബി. ററി.

(പണ്ടൊരുകാക്ക ഇറച്ചിയുമായ്—എന്ന രീതി)

പണ്ടിരുബാലകർ, ആദസുതർ,
(കായിനു മാബേലിവർ നാമം)
ദിവ്യവരങ്ങളെ നേടീടാൻ
ആശയൊടേകീ കാഴ്ചകളെ.
കർഷകനാകും കായീൻ തൻ
കായ്കനി വഴിപാടർപ്പിച്ചു.
ആട്ടിടയൻ ഹാബേൽ തന്റെ
ആട്ടിൻകുട്ടനെ യർപ്പിച്ചു.
തിന്മ നിറഞ്ഞൊരു കായീന്റെ
ബലിയെ ദൈവം നിരസിച്ചു.
കന്മഷ മില്ലാത്താ ബേലിൻ
ഉന്മേഷത്തെ വാഴ്ത്തിയവൻ.
കോപം പെരുകിയ കായീനോ
കൊന്നാ നനുജൻ ഹാബേലെ.
ദൈവം ചോദിച്ചന്നേരം:
'നിന്നനുജൻ ഹാബേലെവിടെ?'
ധിക്കാരം ചൊന്നാൻ കായീൻ:
'ഞാനബേലിൻ പാലകനോ?'
'ഗതികെട്ടവനായ് പോ നീ'യെ-
ന്നൊരുശാപം ദൈവം നൽകി.
ദുർമനസ്സാൽ ചെയ്യും യാഗം
വാഴ്‌വേകാ; ശാപം നൽകും.
നിന്മനഃശുദ്ധിയെ കാത്തിടുക
അതുതാനുത്തമ കാഴ്ചയഹോ.

# കാലത്തികവിൽ സഭ സ്ഥാപിച്ചു

( T. J. J. )

മുഖവുര: വർത്തമാനകാലത്തു ജീവിച്ചിരിക്കുന്ന നമുക്ക്, ഭൂതകാലചരിത്രം ആരായുന്നതും പഠിക്കുന്നതും അവശ്യം വേണ്ട ഒന്നാണ്. തെററുകളെ തിരുത്തുവാനും ആവർത്തിക്കാതിരിപ്പാൻ സഹായിക്കുന്നതുകൂടാതെ പ്രാതികൂല്യങ്ങളെയും പ്രതിസന്ധിഘട്ടങ്ങളെയും തരണം ചെയ്യുന്നതിന് ആവശ്യമായ പ്രചോദനം പ്രാപിക്കുന്നതിനും അതു സഹായിക്കുന്നു. ദൈവത്തെ കുറിച്ചുതന്നെ അറിയണമെങ്കിൽ നൂററാണ്ടുകളായി താൻ പ്രവർത്തിച്ചുകൊണ്ടിരുന്നതെങ്ങനെയെന്നു ഗ്രഹിക്കുന്നതു് ആവശ്യമാണ്. കർത്താവിന്റെ രക്ഷയെക്കുറിച്ചും രക്ഷണ്യപ്രവർത്തനത്തെക്കുറിച്ചും ഗ്രഹിപ്പാൻ കഴിയണമെങ്കിൽ സഭയിൽകൂടി കഴിഞ്ഞകാലത്തു് എപ്രകാരം താൻ പ്രവർത്തിച്ചുപോന്നുവെന്നു മനസ്സിലാക്കേണ്ടതാണ്. സത്യവിശ്വാസം അഭംഗം പുലർത്തപ്പെടണമെങ്കിൽ കഴിഞ്ഞകാലചരിത്രസംഭവങ്ങൾ അറിഞ്ഞിരിക്കുകയും വേണം.

കാലത്തിന്റെ തികവിലാകുന്നു പിതാവു തന്റെ പുത്രനെ ലോകത്തിലേക്കയച്ചതെന്നും, സഭ സ്ഥാപിച്ചതെന്നും, അന്നുണ്ടായിരുന്ന വ്യവസ്ഥിതിയും ലോകത്തിന്റെ അവസ്ഥയും വെളിപ്പെടുത്തും.

1. റോമസാമ്രാജ്യവും ഭരണകൂടവും:—

ഏകഭരണത്തലവന്റെ കീഴിൽ വിസ്തൃതമായ സാമ്രാജ്യം സ്ഥാപിക്കപ്പെട്ടു്, നിരവധി റോഡുകളാൽ ഗതാഗതം അഭിവൃദ്ധികരമാക്കപ്പെട്ടു; രാജ്യത്തെങ്ങും സമാധാനവും, സ്വൈരതയും നടമാടിയിരുന്നു. ഗതാഗതസൗകര്യം സുവിശേഷപ്രചരണത്തിനെത്രയധികം സഹായിച്ചിരുന്നുവെന്നു് പ്രത്യേകം പറയേണ്ടതില്ല. സഭകൾ ആദ്യം സ്ഥാപിക്കപ്പെടുന്നതുതന്നെ വാണിജ്യകേന്ദ്രങ്ങളിലാകുന്നുവെന്നു് കാണാം. അഗസ്തൂസ്കൈസറെപ്പോലെ പ്രഗത്ഭനും, ഭരണതന്ത്രജ്ഞനുമായ ഒരു ചക്രവർത്തിയുടെ കാലത്തു് സാമ്രാജ്യത്തെങ്ങും സമാധാനവും, സ്വൈരതയും നിലനിന്നിരുന്നു. ഇതും സുവിശേഷപ്രചരണത്തിനു വളരെയധികം സഹായകീഭവിച്ചു. കൂടാതെ റോമൻഭരണകൂടത്തിനു ബാധകമല്ലാത്തതും, രാജ്യത്തു സമാധാനഭഞ്ജകമല്ലാത്തതുമായ മതങ്ങൾ നിലനില്ക്കുന്നതിനോ പ്രചരിപ്പിക്കുന്നതിനോ എതിർപ്പില്ലായിരുന്നുവെന്നുള്ളതും സഭാപുരോഗതിക്കു സഹായിച്ചു.

2. യവനസംസ്കാരവും യവനഭാഷയും:—

യവനസാമ്രാജ്യം തിരോഭവിച്ചുവെങ്കിലും യവനസംസ്കാരസ്വാധീനം സർവ്വവ്യാപകമായിട്ടുണ്ടായിരുന്നു. യവനതത്വജ്ഞാനികളായ സോക്രട്ടീസ്,

പ്ലേറോ, അരിസ്റ്റോട്ടിൽ തുടങ്ങിയവരിൽക്കൂടി സുവിശേഷത്തിന്റെ പ്രവേശനത്തിനുള്ള പശ്ചാത്തലം ഒരുവിധത്തിൽ ഒരുക്കപ്പെട്ടുവെന്നു പറയാം. അതിനേക്കാൾ ഉപരിയായി യവനഭാഷയുടെ വ്യാപ്തിയാണ് സഭാവളർച്ചയ്ക്കു് സഹായിച്ചതു്. റോമ്മാസാമ്രാജ്യത്തെങ്ങും യവനഭാഷ പ്രചരിച്ചിരുന്നു. ഇന്നു് ഇംഗ്ലീഷിനുള്ള സ്വാധീനം അന്നു യവനഭാഷയ്ക്കുണ്ടായിരുന്നു, അങ്ങനെ ഒരു പൊതുഭാഷയും, ആ ഭാഷയിൽ പഴയനിയമവും പ്രചരിച്ചിരുന്നു. തന്മൂലം സുവിശേഷം വളരെ അനുകൂലമായ ഒരന്തരീക്ഷത്തിൽക്കൂടിയും സുഗമമായ മാർഗ്ഗത്തിൽക്കൂടിയും പ്രചരിക്കുവാൻ സംഗതിവന്നു.

3. ചിതറിപ്പാർക്കുന്ന യഹൂദന്മാരും അവരുടെ സംഘാലയങ്ങളും:—

വിദേശീയാക്രമണം മൂലം യഹൂദന്മാർ ലോകത്തിന്റെ നാനാഭാഗത്തേക്കും വ്യാപിക്കുവാനും ചിതറിപ്പാർക്കുവാനും ഇടയായി. എവുസേബിയൂസ് പറയുന്നതുപോലെ റോമ്മാസാമ്രാജ്യത്തിൽ യഹൂദന്മാർ ചെന്നെത്തീട്ടില്ലാത്ത ഒരു പട്ടണംപോലുമില്ലായിരുന്നു. ബാബിലോൺ, അലക്സാന്ത്രിയാ, ഏഷ്യാമൈനർ, ഗ്രീസ്, റോം എന്നീ പ്രദേശങ്ങളിലായി വളരെയധികം യഹൂദന്മാർ ചിതറിപ്പാർത്തിരുന്നു അവരിൽക്കൂടി ചുററുമുള്ള പുറജാതികൾ ഏകദൈവത്തെക്കുറിച്ചറിവാനും പഴയനിയമപരിചയത്തിൽ വരുവാനും കഴിഞ്ഞു. സന്മാർഗ്ഗനിഷ്ഠയിലും, ഏകദൈവവിശ്വാസത്തിലും, മതപരമായ അവരുടെ തീഷ്ണതയിലുംകൂടി അവർ ചെന്നെത്തിയ ദേശത്തെല്ലാം ക്രിസ്തീയസുവിശേഷപ്രവേശനത്തിനനുകൂലമായ സാഹചര്യം സൃഷ്ടിച്ചിരുന്നു. ലോകരക്ഷിതാവിനെക്കുറിച്ചുള്ള പ്രവചനങ്ങളും തിരുവെഴുത്തുകളും പ്രചരിക്കുകനിമിത്തം, അപ്രകാരം ഒരുവനെക്കുറിച്ച് പ്രതീക്ഷിക്കുവാനും ഒരുങ്ങി കാത്തിരിപ്പാനും അനേകർക്കു പ്രചോദനം നൽകി. യഹൂദന്മാർ എവിടെ പാർത്തുവോ അവിടെ അവരുടെ സംഘാലയങ്ങളും നിലനിന്നിരുന്നു. ഈ സംഘാലയങ്ങളും അതിലെ ആരാധനകളും പുറജാതികളെ ആകർഷിക്കുവാൻ പര്യാപ്തവും, തന്നിമിത്തം ക്രിസ്തീയസഭയിലേക്കു് പ്രയാസമെന്യേ കടന്നുവരുവാനും സഹായിച്ചു. സന്മാർഗ്ഗജീവിതത്തിനും ജീവിതവിശുദ്ധിക്കും വളരെയധികം പ്രാധാന്യം കല്പിച്ച യഹൂദന്മാരിൽക്കൂടി പുറജാതികൾക്കു അവരുടെ നിലപാടിതറിന്നു് ഉൽകൃഷ്ടമായ ഒരു മാർഗ്ഗം കാണുവാൻ കഴിഞ്ഞിരുന്നു ഈ വിധത്തിൽ യഹൂദന്മാരിൽക്കൂടി ദൈവം തന്റെ പുത്രനെ ലോകത്തിലേക്കയയ്ക്കുന്നതിനുവേണ്ട ഒരുക്കങ്ങൾ ചെയ്തിരുന്നുവെന്നു കാണാം.

4. പുറജാതികളും അവരുടെ സാംസ്കാരികനിലവാരവും:—

പുറജാതികളുടെ അന്നത്തെ സാംസ്കാരികവും, സാന്മാർഗ്ഗികവുമായ അധഃപതനാവസ്ഥ അതിനൊരു പരിഹാരവും പരിവർത്തനവും വരുത്തുവാൻ ആവശ്യപ്പെട്ടുകൊണ്ടിരുന്നു. തിയേററുകളും, അവിടത്തെ പ്രകടനങ്ങളും മനുഷ്യനെ ഉയർത്തുന്നതിനേക്കാൾ അധഃപതിപ്പിക്കുന്നവയായിരുന്നു. മൃഗയുദ്ധവും മററനേകപ്രകടനങ്ങളും മൃഗീയവാസനയെ പരിപോഷിപ്പിക്കുന്നവയായിരുന്നു. അടിമസമ്പ്രദായം തുടങ്ങിയ സാമൂഹ്യദോഷിപ്പുകൾ സന്മാർഗ്ഗ

ഭ്രംശത്തിനു വഴിതെളിച്ചും ക്ഷേത്രങ്ങളും അവിടുത്തെ ദേവദാസികളും ചാരിത്ര്യത്തെ നശിപ്പിച്ചുകളഞ്ഞു. ദുഷ്പ്രവണതകളും ദുർമ്മാർഗ്ഗങ്ങളും പ്രചരിച്ചു വളരുവാൻ വേണ്ട എല്ലാ അനുകൂലസാഹചര്യവുമുണ്ടായിരുന്നു. മനുഷ്യത്വത്തെ ആദരിക്കാത്ത ഒരു നിലപാടായിരുന്നു അന്നുണ്ടായിരുന്നത്. സത്യദൈവത്തെ അറിയാത്തവരായി സന്മാർഗ്ഗമൂല്യങ്ങൾക്കു വിലയിരുത്താതെ ജീവിച്ചുപോന്ന ഒരു ചിത്രമത്രേ നമുക്കു കാണുവാനുള്ളത്. ഇതിനു പരിഹാരമുണ്ടാക്കുവാൻതക്കവണ്ണം സാമൂഹ്യ, സാംസ്കാരികരംഗത്തു് സമൂലപരിവർത്തനം വരുത്തുവാൻ പര്യാപ്തമായ ഒരു മാർഗ്ഗം (മതം) ലോകത്തു പ്രത്യക്ഷപ്പെടേണ്ടതു് ആവശ്യമായിരുന്നു. അങ്ങനെ കാലത്തിന്റെ തികവിൽ കർത്താവു ലോകത്തിൽ അവതരിക്കുകയും തന്റെ വിശുദ്ധസഭ സ്ഥാപിക്കുകയും ചെയ്തു.

---

# ഉപവാസവും പ്രാർത്ഥനയും

(തുടർച്ച)

വി. ജെ. മാണി, വള്ളം.

ഉപവാസം രാജ്യവ്യാപകമായി മാനസാന്തരത്തെ ഉളവാക്കുന്നു:-

തിരുവചനത്തിൽ ഉപവാസത്തിനു വലിയ സ്ഥാനമാണുള്ളതു് 2 ശമു: 12-16 നോക്കുക. ദാവീദ് തന്റെ രോഗിയായ ശിശുവിനുവേണ്ടി ഉപവസിച്ചു പ്രാർത്ഥിച്ചതായി നാം കാണുന്നു. യെസ്രായേൽ പ്രവാചകൻ യഹൂദജാതിയെക്കുറിച്ചു് എഴുതുമ്പോഴും ഉപവാസത്തെക്കുറിച്ചു് പറയുന്നുണ്ടു്. നിനവേക്കാരുടെയും യോവേൽ നിർദ്ദേശിക്കുന്ന ഉപവാസവും, യഹൂദന്മാരുടെ അപകടത്തിൽനിന്നും രക്ഷ പ്രാപിക്കുന്നതിനു എസ്ഥർരാജ്ഞി കല്പിച്ച ഉപവാസവും അതിപ്രധാനങ്ങളത്രെ! അവ രാജ്യവ്യാപകമായ മാനസാന്തരത്തിനും, സമുദായത്തിന്റെ ഉണർവ്വിനും വളരെ സഹായിച്ചെന്നു് നമുക്കു കാണാൻ സാധിക്കും. വ്യക്തികളുടെ കാര്യമായിരുന്നാൽതന്നെയും ഉപവാസം വളരെ പ്രയോജനം ചെയ്യുന്നതായിട്ടു് നമുക്കു മനസ്സിലാക്കാം. വി: പൗലൂസ് തന്റെ മാനസാന്തരത്തിനുശേഷം മൂന്നു ദിവസം പരിപൂർണ്ണമായി ദൈവസമർപ്പണത്തിൽ ഉപവസിച്ചതായി നാം കാണുന്നു. ഉപവാസം നിർബ്ബന്ധപൂർവ്വവും താല്പര്യപൂർവ്വവുമുള്ള പ്രാർത്ഥനയ്ക്കു സഹായമാണു്. ഒരുവൻ ഒരു കാര്യം ലഭിപ്പാനുള്ള അതിയായ ആഗ്രഹത്താൽ ആഹാരം വെടിയുന്നതിനു് തയ്യാറാകുമ്പോൾ അവന്റെ ഉപവാസംതന്നെ ഒരു പ്രാർത്ഥനയായിത്തീരുന്നു. അതു് ആന്തരികവും നിശബ്ദവുമായ ഒരു ഹൃദയനിലവിളിയും ആഴമായ വാഞ്ഛയും

ഹൃദയത്തിന്റെ ആഗ്രഹങ്ങളെ നൽകുവാൻ ശക്തിയുള്ള ഏകനായ കർത്താവിനെ മുറുകെ പിടിയ്ക്കുവാൻ ശ്രമിക്കുന്നതുമാണ്.

**ഉപവാസം വിശ്വാസത്തെ ഉളവാക്കുന്നു:—**

ഇനിയും നമുക്കു ഉപവാസത്തിന്റെ ഗുണങ്ങളെപ്പററി ചിന്തിക്കാം. ആത്മീകവും ഭൗതീകവുമായ രണ്ടുവിധ പ്രയോജനങ്ങളാണ് ഇതുമൂലം ലഭിക്കുന്നതു്. അതിൽ ഒന്ന് ഉപവാസം വിശ്വാസത്തെ ഉളവാക്കുന്നുവെന്നുള്ളതാണ് നമ്മുടെ അവിശ്വാസം നാം വിചാരിക്കുന്നതിലും വലിയതാണ്. അതു് അദൃശ്യവും ശക്തിയേറിയതുമായ ഒരു ശത്രുവിനെപ്പോലെയാകുന്നു. ഉപവാസത്തിന്റെ ഉദ്ദേശം നാം വിശ്വസിച്ചു പ്രാർത്ഥിപ്പാൻതക്കവണ്ണം നമ്മുടെ വിശ്വാസത്തെ ശക്തിപ്പെടുത്തുകയെന്നുള്ളതാണ്. നമ്മുടെ കർത്താവും തിരുവായൊഴിഞ്ഞതു് 'യാചിക്കുന്നതൊക്കെയും ലഭിച്ചുവെന്ന് വിശ്വസിപ്പിൻ, എന്നാൽ അതു നിങ്ങൾക്കു ഉണ്ടാകും' അതുകൊണ്ടു് ഉപവാസത്തിൽകൂടി നമുക്കു വിശ്വാസം ഉളവാക്കുവാൻ സാധിക്കും. ഉപവാസസമയത്തു് ഒരുവൻ അന്ധകാരത്തിൽ തപ്പിനടക്കുന്നുവെന്ന് തോന്നുമ്പോൾ, നിങ്ങൾ യാതൊന്നും സാധിക്കുന്നില്ലായെന്ന് സാത്താൻ നിങ്ങളുടെ ചെവിയിൽ മന്ത്രിക്കുമ്പോൾ ആ സമയമാണ് നിങ്ങളുടെ വിശ്വാസം കെട്ടുപണി ചെയ്യപ്പെടുന്നതു്. എങ്ങിനെയെന്നാൽ വി: പൗലൂസ് പറയുന്നു:- 'ബലഹീനനായിരിക്കുമ്പോൾ തന്നെ ഞാൻ ശക്തനാകുന്നു.' ഉപവാസത്താൽ നിങ്ങളുടെ അവിശ്വാസം ദൂരീകരിക്കപ്പെടും. നിങ്ങൾ എന്നെ അന്വേഷിക്കും. പൂർണ്ണഹൃദയത്തോടെ അന്വേഷിക്കുമ്പോൾ നിങ്ങൾ എന്നെക്കാണും' എന്നു് യിരമ്യാ 29: 13-ൽ പറയുന്നു. നാം എല്ലാവരും ദിവസവും പ്രാർത്ഥിക്കുന്നവരാണ്. പക്ഷെ അവയെല്ലാം ശരിയായ ഫലം കിട്ടിയെന്ന് വരികയില്ല കാരണം ദൈവത്തിന്നനിഷ്ടമായുള്ള എന്തെങ്കിലും നടപടികൾ നാം അറിയാതെ നമ്മൽ കുടികൊണ്ടിട്ടുണ്ടായിരിക്കും. അപ്രകാരം ഉണ്ടാകുന്ന ക്രമക്കേടുകളെ നമ്മുടെ പ്രഥമദൃഷ്ടിയിൽ കാണുവാൻ സാധിക്കുകയില്ല ആ സമയം നാം ഒരു ഉപവാസം എടുത്തു ഏററവും ആത്മാർത്ഥതയോടുകൂടി പ്രാർത്ഥിക്കുന്നപക്ഷം നമുക്കു മറഞ്ഞിരിക്കുന്നതും മുറുകെപ്പററിയിരിക്കുന്നതുമായ പാപങ്ങളെ ദൈവം നമുക്കു തെളിവായിക്കാണിച്ചുതരും.

**ദിവ്യനടത്തിപ്പിനു ഉപവാസം അനുഗ്രഹപ്രദമാണ്.**

അപ്പോ: പ്രവൃത്തി 13: 2, 3 വാക്യങ്ങൾ നമുക്കു നോക്കാം. 'അവർ കർത്താവിനെ ആരാധിച്ചും, ഉപവസിച്ചും കൊണ്ടിരിക്കുമ്പോൾ, ഞാൻ ബർന്നബാസിനെയും ശൗലിനെയും വിളിച്ചിരിക്കുന്ന വേലയ്ക്കായിട്ടു് അവരെ വേർതിരിപ്പിൻ എന്നു പരിശുദ്ധാത്മാവു് പറഞ്ഞു.' നമ്മുടെ ജീവിതത്തെക്കുറിച്ചുള്ള ദൈവനിശ്ചയമെന്താണെന്ന് അറിയുന്നതിനുവേണ്ടി നാം ഉപവസിച്ചു് പ്രാർത്ഥിക്കുന്നതു് ഏററവും ഫലപ്രദമായിരിക്കും. നമ്മുടെ സഭയിൽ കല്പിക്കപ്പെട്ടിരിക്കുന്ന നോമ്പുകളെ വി: പിതാക്കന്മാർ ഉദ്ദേശിച്ചിരിക്കുന്ന രീതിയിൽ നിന്നും ഒട്ടും വ്യത്യാസം വരുത്താതെ അവയെ എത്രയും ശുഷ്കാന്തിയോടും

ഹൃദയശുദ്ധിയോടുംകൂടി ആചരിക്കുകയും പരമകാരുണികനായ ദൈവത്തിൽനിന്നും അനുഗ്രഹങ്ങൾ പ്രാപിക്കുകയും ചെയ്യണം. അങ്ങനെയൊരു അനുഗ്രഹിക്കപ്പെട്ടയുവതലമുറ കെട്ടിപ്പടുക്കുവാൻ യുവാക്കളായ എല്ലാവരോടും പ്രത്യേകം അപേക്ഷിക്കുകയും ദൈവനടത്തിപ്പിനുവേണ്ടി യുവജനസംഘടനകളെ ഒരുക്കുകയും ചെയ്യണമെന്നു് ദൈവത്തോടു പ്രാർത്ഥിക്കയും ചെയ്യാം.

---

# വാർത്തകളും കുറിപ്പുകളും

## സംയുക്തസമ്മേളനം

ചെങ്ങന്നൂർ:—മലങ്കരസഭയിലെ യുവജനസംഘടനകളുടെയും ജനറൽ കമ്മററിയംഗങ്ങളുടെയും ഏകോപിച്ചുള്ള ഒരു സമ്മേളനം ജനുവരി 30-ാം തീയതി വെള്ളിയാഴ്ച കാലത്തു 10-മണിക്കു ചെങ്ങന്നൂർ ബേഥേൽ അരമനയിൽ വച്ചു കൂടി. ഓർത്തഡോക്സ് വിദ്യാർത്ഥിപ്രസ്ഥാനം പ്രസിഡൻറ് മാർ പീലക്സീനോസ് തിരുമനസ്സുകൊണ്ടും ഓർത്തഡോക്സ് യുവജനപ്രസ്ഥാനം പ്രസിഡൻറ് മാർ കൂറീലോസ് തിരുമനസ്സുകൊണ്ടും തദവസരത്തിൽ സന്നിഹിതരായിരുന്നു. മാർ ഗ്രീഗോറിയോസ് അസോസിയേഷൻ പ്രസിഡൻറ് മാർ ക്ലിമ്മീസ് തിരുമനസ്സുകൊണ്ടു് ദേഹാസ്വാസ്ഥ്യം മൂലം സന്നിഹിതനാകാൻ നിവത്തിയില്ലെന്നുകാണിച്ചു സന്ദേശം അയച്ചിരുന്നു.

സമ്മേളനത്തിൽ താഴെക്കാണുന്ന തീരുമാനങ്ങൾ ചെയ്തു:—

1. സഭയിൽ യുവജനങ്ങളുടെ രണ്ടു സംഘടനകൾ ഉണ്ടായിരിക്കണം. ഒന്നു് കോളേജുകളിലെയും ഹൈസ്കൂളുകളിലെയും വിദ്യാർത്ഥികളുടെയിടയിലും മററതു് ഇടവകകളിലെ യുവാക്കളുടെയിടയിലും പ്രവത്തിക്കേണ്ടതാണു്.

2. പ്രസ്തുത സംഘടനകളുടെ ഔദ്യോഗികനാമങ്ങൾ തന്നാണ്ടത്തെ വാർഷികപൊതുയോഗത്തിൽ നിർദ്ദേശിക്കപ്പെട്ടു്, പരിശുദ്ധ സുന്നഹദോസിന്റെ അനുമതി ലഭിച്ചശേഷം സ്വീകരിക്കേണ്ടതാണു്.

3. നിവൃത്തിയുള്ളപക്ഷം ഓർത്തഡോക്സ് വിദ്യാർത്ഥിപ്രസ്ഥാനത്തിന്റെയും മാർ ഗ്രീഗോറിയോസ് അസോസിയേഷന്റെയും ഏകോപിച്ചുള്ള വാർഷികസമ്മേളനം ഇക്കൊല്ലം നടത്തേണ്ടതാണു്. അഥവാ അതിനു സാഹചര്യമില്ലാത്തപക്ഷം രണ്ടു സംഘടനകളും ഇക്കൊല്ലംകൂടി പ്രത്യേകം പ്രത്യേകമായി വാർഷികം കൊണ്ടാടുകയും രണ്ടു സമ്മേളനങ്ങളിലും എല്ലാവരും സംബന്ധിക്കേണ്ടതുമാണു്.

4. സംയോജനത്തിനുശേഷമുള്ള വിദ്യാർത്ഥിസംഘടനയുടെ പ്രസിഡൻറിനേയും ജനറൽ സെക്രട്ടറിയേയും പരി: സുന്നഹദോസ് നിയമിക്കേണ്ടതാണു്.

5. വിദ്യാർത്ഥിപ്രസ്ഥാനത്തിൻെറ പുതിയ ഔദ്യോഗികകമ്മററിയിൽ പകുതിഅംഗങ്ങളെ പഴയ പാത്രിയർക്കീസ്ഭാഗത്തുനിന്നും തെരഞ്ഞെടുക്കേണ്ടതാണ്.

ഭാവികാര്യങ്ങളെപ്പററി പര്യാലോചിക്കുന്നതിനായി ഈ രണ്ടു സംഘടനകളുടെയും ഓർത്തഡോക്സ് യുവജനപ്രസ്ഥാനത്തിൻെറയും പ്രവർത്തകക്കമ്മററി ഫെബ്രു: 12-ാംതീയതി വ്യാഴാഴ്ച ചിങ്ങവനം മാർ അപ്രേം സെമ്മിനാരിയിൽ വച്ചു കൂടണമെന്നും താല്കാലികമായി തീരുമാനിച്ചു. ഒരു മണിയോടുകൂടി സമ്മേളനം സമംഗളം പര്യവസാനിച്ചു.

### തിരുമേനിമാരുടെ സന്ദർശനം

നൂറനാട്:—ജനുവരി 23-ാതീയതി വെള്ളിയാഴ്ച രാത്രി 8 മണിക്കു മാർ തീമോത്തിയോസ്, മാർ കൂറീലോസ് എന്നീ തിരുമേനിമാർ ഫാദർ വി. സി സ്കറിയായുമൊന്നിച്ച് സ്ഥലം ലപ്രസി ആശുപത്രിചാപ്പലിൽ എഴുന്നെള്ളി. സഭാംഗങ്ങൾ കത്തിച്ച മെഴുകുതിരിയുമായി തിരുമേനിമാരെ സ്വീകരിച്ചു പള്ളിയിലേക്കാനയിച്ചു. ലുത്തിനിയായ്ക്കുശേഷം മാർ തിമോത്തിയോസ് തിരുമേനി പ്രസംഗിച്ചു. 9 മണിയോടുകൂടി തിരുമേനിമാർ കററാനംപള്ളിയിലേക്കു മടങ്ങിപ്പോയി.

### ഒരഭ്യർത്ഥന.

നമ്മുടെ യുവജനപ്രസ്ഥാനം വളരെ ഭംഗിയായി മുമ്പോട്ടു കൊണ്ടുപോകേണ്ടതു് നാമേവരുടെയും ചുമതലയാണ്. യുവാക്കന്മാരാണ് സഭയ്ക്കും രാഷ്ട്രത്തിനും മാതൃകയായിരിക്കേണ്ടതു്. നാമെല്ലാവരും ഒത്തൊരുമിച്ചു നമ്മുടെ സഭയുടെ പുരോഗമനത്തിനുവേണ്ടി പ്രവർത്തിക്കണം. യുവജനപ്രസ്ഥാനത്തിൻെറ ധനശേഖരാർത്ഥം ഇടവകയിൽ കൊടുത്തിരിക്കുന്ന ചെക്കുലീഫുകളും സ്റ്റാമ്പുകളും നിങ്ങളേവരും വിലകൊടുത്തു വാങ്ങി പ്രസ്ഥാനത്തെ പ്രോത്സാഹിപ്പിക്കണമെന്നഭ്യർത്ഥിക്കുന്നു.

പി. സി. എബ്രഹാം, കല്ലുങ്കത്തറ സെക്രട്ടറി.

**യുവജനപ്രസ്ഥാനവാർഷികം:—**

ഓർത്തഡോക്സ് യുവജനപ്രസ്ഥാനത്തിൻെറ തന്നാണ്ടത്തെ അഖിലമലങ്കര വാർഷികം വരുന്ന മെയ് 21, 22, 23 എന്നീ തീയതികളിൽ മണർകാട് മർത്തമറിയം പള്ളി, ചിങ്ങവനം മാർ അപ്രേം സെമ്മിനാരിപള്ളി, കോട്ടയം എം. ഡി. സെമ്മിനാരി എന്നിവിടങ്ങളിൽ എവിടെവച്ചെങ്കിലും നടക്കത്തക്കവണ്ണം ആവശ്യമായ ആലോചനകൾ നടത്തണമെന്നു ജനു: 30 ാംതീയതി ബുധനാഴ്ച വച്ചു നടന്ന കേന്ദ്രകമ്മററിമീററിംഗിൽ തീരുമാനിച്ചിരിക്കുന്നു.

**ഭദ്രാസനവാർഷികങ്ങൾ:—**

കൊല്ലം ഭദ്രാസന യുവജനപ്രസ്ഥാന വാർഷികം അടുത്ത ഏപ്രിൽ മാസത്തിൽ പത്തിച്ചിറ പള്ളിയിൽ വച്ചു നടക്കുന്നതാണ്.

(ശേഷം കവർ 2-ാംപേജിൽ)

(കവർ 2-ാംപേജിൽ നിന്നും തുടർച്ച)

പര്യാരം—പര്യാരം സെൻറ് തോമസ് പള്ളിയിൽ യുവജനപ്രസ്ഥാനശാഖ ആരംഭിച്ചിരിക്കുന്നു. പ്രസിഡൻറ്:- ഫാദർ വി. റ്റി. എബ്രഹാം.

സെക്രട്ടറി:- ശ്രീ: റ്റി എം. മാത്തൻ, മാമ്മൂട്ടിൽ, വാകത്താനം.

വാകത്താനം— വാകത്താനം മാർ ഗ്രീഗോറിയോസ് ചാപ്പൽ യുവജനസമാജം കേന്ദ്രത്തിൽ രജിസ്റ്റർചെയ്തു പ്രവർത്തിച്ചുവരുന്നു. പ്രസിഡൻറ:- ഫാ: പി. പി. ഫിലിപ്പോസ്, ശ്രീ: എം. ജെ. ജോർജ്ജ്, മഠത്തിറമ്പിൽ, വാകത്താനം.

കൂരോപ്പട:—സെൻറ് ജോൺസ് പള്ളിയിൽ യുവജനപ്രസ്ഥാനശാഖ പുനരാരംഭിച്ചിരിക്കുന്നു. പ്രസി: ഫാദർ സി. സി. സഖറിയാ, സെക്രട്ടറി:- സി സി ചെറിയാൻ, കരോട്ട്, കൂരോപ്പട

ചെറുവക്കൽ:—ചെറുവക്കൽ യുവജനസമാജത്തിൻെറ ആഭിമുഖ്യത്തിൽ ജനു: 30 മുതൽ ഫെ: 1-വരെ സ്ഥലം സെൻറ ജോർജ്ജ് മിഡിൽസ്ക്കൂൾ അങ്കണത്തിൽ തയ്യാറാക്കിയിരുന്ന പന്തലിൽ വച്ച് സുവിശേഷമഹായോഗം നടത്തിയിരിക്കുന്നു. റവ: ഫാ. കെ. ജെ. കോശി, റവ: ഫാ: സി. സി. മാത്യൂസ് റവ: ഡീക്കൻ ഡാനിയേൽ എൻ. വറുഗീസ്, റവ: ഡീക്കൻ കെ. ജെ. യോനാ, റ. ഈപ്പൻ കോശി എന്നിവരായിരുന്നു പ്രസംഗകർ.

അടൂർ: അടൂരും പരിസരങ്ങളിലുമുള്ള എട്ടു യുവജനസമാജങ്ങളുടെ ഏകോപിച്ചുള്ള തന്നാണ്ടത്തെ പ്രഥമസംയുക്തസമ്മേളനം 24-1-59 ശനിയാഴ്ച വൈകിട്ട് 7 മണിക്ക് കാഞ്ഞിരക്കാട്ട ബ: സ്കറിയാകത്തനാരുടെ അദ്ധ്യക്ഷതയിൽ കൂടി. യോഗത്തിൽ ഗ്രൂപ്പുസെക്രട്ടറി മെ: ജി. ജോർജ്ജ്, ഉമ്മൻ പെരിങ്ങനാട്ട് എന്നിവർ പ്രസംഗിച്ചു. സംയുക്തസമ്മേളനത്തിൻെറ തന്നാണ്ടഭാരവാഹികളായി താഴെപറയുന്നവരെ തെരഞ്ഞെടുത്തു:—
രക്ഷാധികാരി - ഫാദർ എം. സ്കറിയാ, ഉപരക്ഷാധികാരി—കൊന്നായിൽ ഫാ: അബ്രഹാം, സെക്രട്ടറി-ശ്രീ: ഉമ്മൻ ഡാനിയേൽ, ജോ: സെക്രട്ടറി- ശ്രീ: കെ. പി വറുഗീസ്, പ്രസിഡൻറ്—ശ്രീ: കെ ഒ. സഖറിയാ, വൈ: പ്രസിഡൻറ്-ശ്രീ. കെ. ഉമ്മൻ.

### കൺവൻഷനും വാർഷികവും:

പറക്കോട്ട് ഓർത്തഡോക്സ് സുറിയാനിപ്പള്ളിയുടെ ആഭിമുഖ്യത്തിൽ ആണ്ടുതോറും നടത്തിവരുന്ന സുവിശേഷമഹായോഗവും, സണ്ടേസ്ക്കൂൾ, ബാലസമാജം, യുവജനസമാജം, സ്ത്രീസമാജം എന്നിവയുടെ ഏകോപിച്ചുള്ള 7-ാമത്തു സംയുക്തവാർഷികസമ്മേളനവും പറക്കോട്ട് പ്രഭാത് ഗ്രൗണ്ടിൽ വച്ച് നി. വ. ദി. ശ്രീ. മാർ കൂറിലോസ് തിരുമനസ്സിലെ മഹനീയാദ്ധ്യക്ഷതയിൽ ഫെ: 18 മുതൽ 22 വരെയുള്ള തീയതികളിൽ നടത്തപ്പെടുന്നതാണ്. പ്രസ്തുത യോഗങ്ങളിൽ വ. ദി. ശ്രീ: കണിയാമ്പറമ്പിൽ കുര്യൻ കോർ എപ്പിസ്കോപ്പാ, റവ. ഡീക്കൻ ഡാനിയേൽ എൻ വറുഗീസ്, ശ്രീ: വി. റ്റി. ചാക്കോമാസ്റ്റർ, ശ്രീ. സി. ഐ. നൈനാൻ, എന്നിവർ പ്രസംഗിക്കുന്നതാണ്.

### വാർഷികവും അനുമോദനസമ്മേളനവും

കുണ്ടറ:—സ്ഥലം വലിയപള്ളിഇടവകയിലെ യുവജനസമാജം, മർത്തമറിയം സമാജം, സണ്ടേസ്ക്കൂൾ ഇവകളുടെ ഏകോപിച്ചുള്ള വാർഷികസമ്മേളനവും, പ്രസ്തുത ഇടവകാംഗമായ റവ: ഫാദർ എം. ഏ. വറുഗീസ് പണിക്കർ അവർകളുടെ പൗരോഹിത്യസ്ഥാനലബ്ധിയിലുള്ള അനുമോദനയോഗവും ജനു: 11-ാംതീയതി ഞായറാഴ്ച വകൽ 2 മണിക്ക റവ. ഡോക്ടർ

സി. ററി. ഈപ്പൻ അവർകളുടെ മഹനീയാദ്ധ്യക്ഷതയിൽ എം ജി ഡി ഹൈസ്കൂൾഹാളിൽ വച്ചു നടത്തപ്പെട്ടു. റവ. ഡിക്കൻ ഡാനിയേൽ എൻ. വറുഗീസ്, കുമാരി ആലീസ് മാണി എന്നിവർ യോഗത്തെ അഭിസംബോധന ചെയ്തു. വിദ്വാൻ ഓ. തോമസ് അനുമോദനപ്രസംഗം ചെയ്യുകയും, റവ: ഫാ. വറുഗീസ് പണിക്കർ സമുചിതമായ മറുപടി പറയുകയും ചെയ്തു. ശ്രീ: ജെ. ചാണ്ടപ്പിള്ളപണിക്കർ സ്വാഗതവും, ശ്രീ: ഓ. ചാക്കോ കൃതജ്ഞതയും നടത്തി. യോഗത്തിൽ സണ്ടേസ്കൂൾകുട്ടികളുടെ വിവിധ കലാപരിപാടികളും, യോഗാനന്തരം 'തിരുമുൽക്കാഴ്ച' എന്ന ഏകാങ്കനാടകവും ഉണ്ടായിരുന്നു.

നിരണം ഭദ്രാസനസെക്രട്ടറി ശ്രീ: എം. എസ്സ്. ഉമ്മൻ അറിയിക്കുന്നതു്:—

ഫെ: 15-ാംതീയതി ഞായറാഴ്ച നിരണം സെൻറുമേരീസ് പള്ളിയിൽ വച്ച് നിരണം ഭദ്രാസനത്തിലെ ഓർഗനൈസിംഗ് സെക്രട്ടറിമാരുടെ ഒരു സ[illegible]മ്മേളനം ഉണ്ടായിരിക്കുന്നതാണ്. യോഗം വി: കുർബ്ബാനാനന്തരം ആരംഭി[illegible]ക്കുന്നതും ഓർഗനൈസറന്മാർ അവരവരുടെ റിപ്പോർട്ടും കണക്കുകളും കൊ[illegible] വന്നിരിക്കേണ്ടതുമാണ്.

ചങ്ങനാശ്ശേരി—സ്ഥലം സെൻറുതോമസ് അസോസിയേഷൻറയും ഗ്രിഗോറിയോസ് അസോസിയേഷൻറയും ഏകോപിച്ചുള്ള തന്നാണ്ടത്തെ വാർഷികം ഫെ: 8ാംതീയതി പകൽ 2½-മണിക്കു മാത്യൂസ് മാർ ഈവാനിയോസ് തിരുമനസ്സിലെ മഹനീയാദ്ധ്യക്ഷതയിൽ മാത്തോമ്മാപള്ളിയിൽ വച്ചു കൊണ്ടാടിയിരിക്കുന്നു. സമ്മേളനത്തിൽ റവ: ഫാ: എം. വി. ജോർജ്ജ്, റവ: ഫാ: പി. ഐ. ഏബ്രഹാം, ശ്രീ: പി. എൻ. ചാക്കോ എന്നിവർ പ്രസംഗിച്ചു. ചായസല്ക്കാരത്തോടുകൂടി പരിപാടികൾ അവസാനിച്ചു.

## പ്രത്യേക അറിയിപ്പുകൾ

1. കഴിഞ്ഞ ഒരു മാസത്തെ മാസികയ്ക്കുള്ളിൽ മണിയോർഡർഫാറം വച്ചയച്ചിരുന്നതു സ്വീകരിച്ച് ധാരാളംപേർ തങ്ങളുടെ വരിസംഖ്യ അയച്ചു തരികയുണ്ടായി. എന്നാൽ ഇതേവരെ വരിസംഖ്യ തരാത്തവരായി ഇനിയും പലരും ശേഷിക്കുന്നുണ്ട്. അവരുടെ സൗകര്യത്തിനുവേണ്ടി ഇത്തവണയും മണിയോർഡർഫാറം അയയ്ക്കുകയാണ്. ദയവായി ഉടനെതന്നെ വരിസംഖ്യ അയച്ചുതരണമെന്നഭ്യർത്ഥിക്കുന്നു. മാസികാപ്രസിദ്ധീകരണസംബന്ധമായ പണച്ചെലവ് മാസംതോറും കൂടിക്കൂടി വരികയാണ്. ആകയാൽ ഈ മാസത്തിനകം കുടിശികക്കാർ തങ്ങളുടെ വരിസംഖ്യ അയച്ചുതരാത്തപക്ഷം അടുത്ത ലക്കംമുതൽ മാസിക അവർക്ക് അയച്ചുകൊടുക്കാൻ നിവൃത്തിയില്ലാതെയാണിരിക്കുന്നതെന്നുള്ള വസ്തുത ഖേദപൂർവ്വം അറിയിച്ചുകൊള്ളുന്നു.

2. കോളേജുകളും, സ്കൂളുകളും, ആഫീസുകളും മററും മദ്ധ്യവേനൽ അവധിക്കാലത്ത് അടയ്ക്കുമ്പോൾ മാസിക അയച്ചുകൊണ്ടിരിക്കുന്ന ഇപ്പോഴത്തെ മേൽവിലാസത്തിൽ വ്യത്യാസം വരുത്തേണ്ടതായിട്ടുള്ളവർ വിവരം പത്രാധിപരെ അറിയിക്കേണ്ടതാണ്. —പത്രാധിപർ.

Printed & Published by Rev: Daniel N. Varghese
at the Kerala Press Kundara.